# ഫാ: ഗീവറുഗീസ് ആത്തുങ്കൽ അവർകളുടെ വിമശ്നപ്രസംഗത്തിൻെറ ഒരു സംക്ഷിപ്ത

# നിരൂപണം.



1951.


ഗ്രന്ഥകത്താ:-

**പി. കെ. മാത്തു,**

വാളകം, മൂവാററുപുഴ.





ശാന്താ പ്രസ്സ്, മൂവാററുപുഴ.

# ഫാ: ഗീവറുഗീസ് ആത്തുങ്കൽ അവർകളുടെ വിമർശന പ്രസംഗത്തിന്റെ ഒരു സംക്ഷിപ്ത നിരൂപണം.

---

1951 ജൂലൈ 15-ം, 31-ം തീയതികളിലെ "സഭാചന്ദ്രിക" എന്ന മാസികയിൽ ഫാ: ഗീവറുഗീസ് ആത്തുങ്കൽ അവർകൾ "യൂണിയൻ സുവിശേഷ പ്രവർത്തനം ഒരു വിമർശനം" എന്ന തലവാചകത്തിൽ എഴുതിയിരിക്കുന്ന ഒരു പ്രസംഗം ഞാനും വായിയ്ക്കുകയുണ്ടായി. ഈ വിമർശകന്റെ പ്രസംഗത്തെ വായിക്കുന്ന വിദ്വൽജനങ്ങൾ അതിനെ അതർഹിക്കുന്ന നിന്ദയോടെ വീക്ഷിക്കുമെങ്കിലും സാധാരണ വായനക്കാരെ കബളിപ്പിക്കുന്നതിനുതകുന്ന ചില പ്രയോഗങ്ങൾ അതിൽ ചെലുത്തിയിരിക്കുന്നതിനാൽ അതിനൊരു സംക്ഷിപ്ത നിരൂപണം ആവശ്യമായി തോന്നുന്നു.

മാന്യയാക്കോബായ സഹോദരങ്ങളെ, നിങ്ങളിൽ അനേകരും ഞങ്ങളുടെ സുഹൃത്തുക്കളും പലരും സുവിശേഷവേലയിൽ ഞങ്ങളുടെ സഹപ്രവർത്തകരുമാണ്. നാം തമ്മിലുള്ള മൈത്രിയെ അകററുന്നതിനും ഐക്യതയെ ഭിന്നിപ്പിക്കുന്നതിനുമായി ചെയ്തിരിക്കുന്ന പ്രസംഗത്തെ നിരൂപണം ചെയ്യേണ്ടതു അത്യാവശ്യം എന്നു തോന്നിയതുകൊണ്ടു മാത്രമാണ് ഞാനീ നിരൂപണത്തിനുദ്യമിച്ചതു്. അതല്ലാതെ യാതൊരു മതവിദ്വേഷവും കൊണ്ടല്ലെന്നുള്ള വസ്തുത നിങ്ങളേവരേയും അറിയിച്ചുകൊള്ളട്ടെ.

നമ്മുടെ വിമർശകനെ ഒരു യുവ വൈദീകൻ എന്ന നിലയിൽ ഞാൻ വിചാരിക്കുന്നതിനാലും എന്നാൽ അദ്ദേഹം ഒരു വയസ്സനാണെന്നു സ്വയം ഭാവിക്കുന്നതുകൊണ്ടും ഞങ്ങളിരുവരുടേയും മനോഭാവത്തെ ആദരിച്ചു ഞാനദ്ദേഹത്തെ യുവവൈദീകൻ, വയോവൃദ്ധവൈദീകൻ, വല്ല്യച്ചൻ എന്നീ പേരുകൾ സംബോധന ചെയ്തുകൊള്ളുന്നതു ഞങ്ങളിരുവർക്കും സന്തോഷകരമായിരിക്കുമല്ലോ.

നിരൂപണത്തോടുകൂടെ ചില കാര്യങ്ങൾ വിമർശകനെ ഉൽബോധിപ്പിക്കുവാനുമുണ്ട്. വല്ല്യച്ചൻ ഉപദേശിക്കുന്നതനുസരിച്ചു ജീവിക്കാൻ ശ്രമിക്കണം എന്നാദ്യമായി അറിയിച്ചുകൊള്ളട്ടെ. മാർത്തോമ്മാസഭയ്ക്കു അച്ചൻ നൾകിയിരിക്കുന്ന പേരുകൾ "നവീകരണക്കാർ" "നവീനമാർത്തോമ്മ" "നാമധേയ എപ്പിസ്കോപ്പൽ" എന്നും സാമ്യമായിട്ടു "അവിശ്വാസി" "മനുഷ്യപുത്രി" എന്നും അവരുമായുള്ള ബന്ധംമൂലം ഉണ്ടാകുന്ന അനുഭവം "വിശ്വാസത്യാഗ" വും മററും ആണെന്നുമാണല്ലോ. ഫാദർ അവർകൾ നാമധേയഎപ്പിസ്കോപ്പൽ സഭയായ മാർത്തോമ്മായിലെ ഒരംഗമായിരുന്നപ്പോൾ ഒരു നവീകരണപട്ടക്കാരൻ വിവാഹം കഴിപ്പിച്ചു. പിന്നീടു യഥാർത്ഥ എപ്പിസ്കോപ്പൽ സഭയുടെ അംഗമായിച്ചേർന്നു പട്ടവും ഏററു. എന്നാൽ വിവാഹ ക്രൂദാശ നടത്തിയതുമില്ല. നവീകരണ വൈദീകൻ നടത്തിയ വിവാഹം സാധുവുമല്ലല്ലോ. വിവാഹക്രൂദാശക്രൂടാതെ അച്ചൻ ഭാര്യയായി സ്വീകരിച്ചിരിക്കുന്ന സ്ത്രീ സരക്ഷാൽ ഭാര്യയല്ല. ഒരു വെപ്പാട്ടി മാത്രമാണു്. ഈ സമ്മിശ്രബന്ധത്തിൽ നിന്നും ജനിച്ചിരിക്കുന്ന സന്താനങ്ങ

ാം അച്ചന്റെ ഭാഷപോലെ "മൂക്കൻപാമ്പു" കഠം തന്നെ. അയ്യോ! ഇടയൻ ഇങ്ങനെയെങ്കിൽ ആടുകഠം എങ്ങിനെയായ്ത്തീരും. വല്ല്യച്ചൻ മാനസാന്തരപ്പെട്ടു ഉടനെ വിവാഹക്രൂദാശ നടത്തണം. അതിന്നു മനസ്സില്ലെങ്കിൽ വെപ്പാട്ടിയെ ഉപേക്ഷിക്കണം. മാത്രവുമല്ല "മൂക്കൻപാമ്പുകഠം" മററുള്ളവരെ വിഷമേല്പിക്കാതിരിക്കാൻ അവരുടെ വിഷപ്പല്ലുകളും പറിക്കണം. വിവാഹക്രൂദാശക്രൂടാതെയുള്ള അച്ചന്റെ കുടുംബജീവിതം ഏഴാംകല്പന ലംഘനമല്ലേ? എപ്പിസ്കോപ്പൽ സഭയുടെ നിയമാനുസരണം വിവാഹക്രൂദാശ നടത്താതെ കുടുംബജീവിതം നയിക്കുന്ന വൈദീകനെ സഭയിൽ നിന്നും നിഷ്ക്കാസനം ചെയ്യേണ്ടതല്ലെ? അച്ചന്റെ ദാമ്പത്ത്യബന്ധം ശുചീകരിക്കുന്നതോടൊപ്പം സഭയിൽ പൊതുവെ ഒരു ശുചീകരണം നടത്തുവാനത്ത്യാവശ്യമുണ്ടു്. യാക്കോബായ സഭാംഗങ്ങളാകുന്ന അഥവാ "ദൈവപുത്രന്മാരും" നവീകരണസഭാംഗങ്ങളായ അഥവാ "മനുഷ്യപുത്രിമാരും" തമ്മിലുള്ള സമ്മിശ്ര വിവാഹം നടത്തുന്ന യാക്കോബായ വൈദീകന്മാരെയും നിയമാനുസരണം ശിക്ഷിക്കണം. സാധുവായ വിവാഹക്രൂദാശക്രൂടാതെ സമ്മിശ്രമായ കുടുംബജീവിതം ചെയ്യുന്ന ഒട്ടേറെ വ്യക്തികഠം യാക്കോബായ സഭയിലുണ്ടു്. ഇക്കാര്യത്തിൽ അച്ചൻ ദൂരദൃഷ്ടിയോടെ നിയമാനുസരണം വേണ്ട ശുചീകരണങ്ങഠം ചെയ്യാതിരുന്നില്ലെങ്കിൽ കാലതാമസമെന്യേ യാക്കോബായസഭ "മൂക്കൻപാമ്പു"കളെക്കൊണ്ടു നിറയുമെ. ഒടുവിൽ അതിനെ കൊന്നൊടുക്കുവാൻ സാദ്ധ്യമാകാതെ "വിശ്വാസത്ത്യാഗം" മൂലം സഭയും നശിക്കുമെ.

നമ്മുടെ യുവവൈദീകൻ പറയുന്നു "പ്രൊട്ടസ്റ്റൻറു ഉപദേശങ്ങൾ നമ്മുടെ സഭയിൽ നടപ്പാക്കുന്നതിനും അതിനു അനുസരണമായി സഭയിലെ ശുശ്രൂഷക്രമങ്ങൾ വേദപുസ്തകം മുതലായവ വെട്ടിത്തിരുത്തുന്നതിനും മററും ഉള്ള ശ്രമങ്ങൾ അവർ ചെയ്തു."

പ്രൊട്ടസ്റ്റൻറുപദേശങ്ങൾക്കനുസരണമായി വെട്ടിത്തിരുത്തിയ വേദപുസ്തകം പള്ളികളിലും, വീടുകളിലും, സണ്ടേസ്കൂളുകളിലും, കൺവൻഷ്യനിലും മററും ഉപയോഗിച്ചുകൊണ്ടും അച്ചൻെറ നേതൃത്വത്തിൽ ബൈബിൾ സൊസൈററിയിൽ നിന്നും പ്രൊട്ടസ്റ്റൻറു വേദപുസ്തകംവരുത്തി അച്ചൻെറ കുടുംബാംഗങ്ങൾക്കും സ്വന്ത ഇടവകയിലും മററും വിതരണം ചെയ്തും പോരുന്ന ഈ വൈദികൻ ആ പുസ്തകത്തെപ്പററി ദൂഷ്യംപറയുന്നതു നന്ദികേടിൻെറയും നാണമില്ലായ്മയുടെയും മനഃസാക്ഷി എന്ന ഒന്നില്ലാത്തതിൻെറയും വേലിയേററം എന്നല്ലാതെ മറെറന്താണ് പറയുക. കൂടാതെ പ്രൊട്ടസ്റ്റൻറുകാരാലും തയാറാക്കപ്പെട്ടിട്ടുള്ള വേദാധ്യായന കുറിപ്പുകളും പാട്ടുകളും ഉപയോഗിച്ചും പ്രൊട്ടസ്റ്റൻറു ഉപദേശക്കാരെ കൊണ്ടു വേദധ്യാനങ്ങൾ നടത്തിച്ചും അവരുമായി പ്രാർത്ഥനയിൽ സഹകരിച്ചും വേദവിപരീതികളായ ഇതരസഭാവൈദീകരുമായി വൈദീകശുശ്രൂഷകളിൽ പങ്കെടുത്തും പോരുന്ന ഈ യുവ വൈദീകനു ഈ വിമർശനപ്രസംഗം നടത്തുവാനുണ്ടായ ധൈര്യം തന്നെ മഹാധൈര്യം. ദുരുപദേശങ്ങൾ സ്ഥാപിപ്പാൻ വെട്ടിതിരുത്തിയ വേദപുസ്തകമാകുന്ന മായംകലന്ന പാൽ അഥവാ ആ വിഷപാനീയം അച്ചൻ കുടിക്കയും മ

ററുമ്മ വരെകുടിപ്പിയ്ക്കുയും ചെയ്യുന്നതുവിശ്വാസത്യാഗം വരുത്തി ആത്മഹത്യയ്ക്കിടയാക്കുന്ന കൊലപാതകമല്ലെ? വെട്ടിതിരുത്താത്ത സത്യവേദപുസ്തകം അച്ചൻ എന്തിനാണ് ഇത്ര രഹസ്യമായി സൂക്ഷിച്ചു വച്ചിരിക്കുന്നത്? മുഷിച്ചിൽ പററാതിരിപ്പാനായിരിക്കുമല്ലെ? വല്ലപ്പോഴെങ്കിലുമൊന്നെടുത്തു നോക്കിയില്ലെങ്കിൽ അതു് ചിതൽ പിടിച്ചുപോയേക്കുമെ. കഴിഞ്ഞതൊക്കെ പോകട്ടെ. ഇനിയെങ്കിലും ഉടൻ തന്നെ അച്ചൻസഭയിൽ ഒരു ശുചീകരണം നടത്തണം. വിശ്വാസത്യാഗം ഉണ്ടാകാതിരിപ്പാൻ മായം കലൻ ഇപ്പോഴത്തെ വേദപുസ്തകം പള്ളികളിൽ നിന്നും വീടുകളിൽ നിന്നും മററും നിഷ്ക്കാസനം ചെയ്തു ഒളിവിൽ സൂക്ഷിച്ചിരിക്കുന്ന സത്യവേദ പുസ്തകമാകുന്ന മായമില്ലാത്ത പാൽവിതരണം ചെയ്തു ആടുകളെ പോററുകയും ഇതുവരെ പാനം ചെയ്ത ദുഷിച്ച പാൽമൂലം ഉണ്ടായിട്ടുള്ള രോഗാണുക്കളെ ഹനിപ്പിക്കത്തക്ക ഔഷധം ഒന്നാമതായി വിമർശകനായ ഇടയൻ കുടിക്കുകയും പിന്നീടു ആടുകൾക്കു കൊടുക്കയും ചെയ്യണം. അഹോ! ഈ ഇടയൻ എത്രയോ ആടുകളെ ഈ വിഷപാനീയം കുടിപ്പിച്ചു യമപുരിയിലേയ്ക്കയച്ചിട്ടുണ്ടു്.

നമ്മുടെ യുവ വൈദികന്റെ വിമർശനത്തിൽ "അന്ത്യോഖ്യാസിംഹാസനത്തിന്റെ പരിശുദ്ധമായ വിശ്വാസോപദേശങ്ങൾക്കു വിധേയമായി മലങ്കരസഭ ആദിമശതകങ്ങളിൽ വളൻ വന്നു" എന്നു കാണുന്നു

അന്ത്യോഖ്യാസിംഹാസനം എന്നു അച്ചൻ പറഞ്ഞിരിക്കുന്നതു യാക്കോബായസഭയുടെ സിംഹാസനം എന്ന അത്ഥത്തിലായിരിക്കണം. അങ്ങനെയെങ്കിൽ

അതബദ്ധമാണു്. ആദ്യനൂററാണ്ടിൽ തന്നെ മാർത്തോമ്മാശ്ലീഹായാൽ ഇവിടെ മാർത്തോമ്മസഭ സ്ഥാപിതമായി. മാർത്തോമ്മാ പള്ളികളും മാർത്തോമ്മമെത്രാന്മാരും മററും ഇവിടെ ഉണ്ടായിരുന്നു. മാർത്തോമ്മസഭ ഇവിടെ ഉളവായിട്ടു പല നൂററാണ്ടുകൾ കഴിഞ്ഞതാണു് ശീമയിൽ പോലും യാക്കോബായസഭ ഉൽഭൂതമായതു്. ഒരു മനുഷ്യൻ അദ്ദേഹത്തിൻെറ ജനനം മുതല്ക്കേ അദ്ദേഹത്തിൻെറ കുട്ടിക്കു വിധേയനായിരുന്നു എന്നു പറയുന്ന മട്ടിലാണു് അച്ചൻ പ്രഘോഷിക്കുന്നതു്. ഇതു് സത്യവിരുദ്ധവും യുക്തിവിരുദ്ധവും ആകുന്നു. ശീമയിലെ യാക്കോബായക്കാർ 17-ാം നൂററാണ്ടുമുതലാണു് ഇവിടത്തെ മാർത്തോമ്മാസഭയുമായി ബന്ധം പുലത്തിവന്നതു്,

നമ്മുടെ യുവവൈദികൻ മാർത്തോമ്മാക്കാക്കു് നൽകിയിരിക്കുന്ന പേരുകളിലൊന്നു് "നവീനമാർത്തോമ്മാക്കാർ" എന്നാണു്.

മാർത്തോമ്മാക്കാരെപ്പററി അച്ചൻ നവീന മാർത്തോമ്മാക്കാർ എന്നു പറയുന്നതിനാൽ ഇവിടെ ഒരു പഴയ മാർത്തോമ്മാസഭ ഉണ്ടായിരുന്നു എന്നദ്ദേഹം സമ്മതിക്കുന്നു. ആ പഴയ മാർത്തോമ്മാസഭ ഇപ്പോൾ ഏതാണെന്നു വ്യക്തമാക്കണം.

"പോർട്ടുഗീസുകാരുടെ വരവോടുകൂടി 16-ാംശതവർഷത്തിൽ മലങ്കരസഭയിലെ നേതാക്കന്മാർ അഥവാ മെത്രാൻ—അക്കിദിയാക്കൻ മുതലായവർ അഭിവൃദ്ധികരമെന്നു വിചാരിച്ചു അവരുമായി സഖ്യതകൂടിറോമാസമുദായത്തിൽ പെട്ട പോർട്ടുഗീസുകാർ മുതലായ പറങ്കികൾ നമ്മുടെ പള്ളികളിൽ ചുററിസഞ്ചരിച്ചു പ്രസംഗ

ങ്ങൾ നടത്തുകയും സ്ഥിതിഗതികൾ മനസ്സിലാക്കുകയും ചെയ്തു" എന്നും അച്ചൻ പ്രസ്താവിക്കുന്നു.

ഇതുമൂലം നമ്മുടെ പ്രസംഗകൻ സമർത്ഥിക്കുന്നതു ഈ പ്രസ്താവനയിൽ പെട്ട സഭയും പള്ളികളും മററും യാക്കോബായക്കാരുടെതെന്നാണ്. അക്കാലത്തു യാക്കോബായക്കാർ ശീമയിൽ ഉണ്ടായിട്ടുണ്ടെന്നല്ലാതെ ഇവിടെ വന്നു ചേർന്നിട്ടില്ല. അച്ചൻെറ വിമർശനത്തിൽ പറയുന്ന സഭയും പള്ളികളും "നേതാക്കന്മാർ അഥവാ മെത്രാൻ–അർക്കദിയാക്കൻ മുതലായവർ" മാർത്തോമ്മാക്കാരുടെ വകയാണ്. പോർട്ടുഗീസുകാരുമായി "സഖ്യതക്രൂടി" എന്നച്ചൻ പറയുന്നു. മാർത്തോമ്മാക്കാർ അവരുമായി സഖ്യതക്രൂടിയതല്ല എതുത്തു നില്പാൻ ശക്തിയില്ലായ്കയാൽ അവരുടെ മുമ്പിൽ അന്നു തല കുനിച്ചു പോയതാണ്.

നമ്മുടെ വയോവൃദ്ധവൈദികൻെറ വിമർശനങ്ങളിൽ മറെറാന്നു "അസ്ഥാനത്തുള്ള യൂണിയൻ പ്രവർത്തനങ്ങൾ ഭിന്നതക്കു കാരണമായിതീരുന്നു......അപ്രകാരമുള്ള പ്രവർത്തനങ്ങൾ ഇല്ലാതിരുന്നുവെങ്കിൽ മലങ്കരസഭ ഭിന്നിച്ചുനിൽക്കാതെ യോജിപ്പിൽ കടന്നുപോകുമായിരുന്നു."

യൂണിയൻ പ്രവർത്തനമാണ് ഭിന്നതക്കു കാരണമെന്നും യൂണിയൻ പ്രവർത്തനങ്ങൾ ഇല്ലാതിരുന്നെങ്കിൽ മലങ്കരസഭ ഭിന്നിക്കാതെ യോജിച്ചു നിൽക്കുമായിരുന്നു എന്നുമാണ് അച്ചൻ പറയുന്നതു്. ഇതു ശരിയാണെങ്കിൽ യാക്കോബായസഭയിൽ ബാവാകക്ഷി, മെത്രാൻ കക്ഷി എന്നീ രണ്ടു വിഭാഗങ്ങളായി പിരിഞ്ഞു പരസ്പ

രം ഭിന്നിച്ചും കലഹിച്ചും നിൽക്കുന്നതു ഏതു യൂണിയൻ പ്രവൎത്തനം കൊണ്ടാണു്? ആദിമസഭയും ദീർഘനൂററാണ്ടുകൾ യോജിച്ചുനിന്നിട്ട പാശ്ചാത്യരും പൌരസ്ത്യരും പരസ്പരം ഭിന്നിച്ചു് ശപിച്ചു് പിരിഞ്ഞതും അനന്തരം പൌരസ്ത്യർ തന്നെയും വിഭിന്നവിശ്വാസാചാരങ്ങളോടെ തമ്മിൽ പിരിഞ്ഞു് പല സഭകളായി നില്ക്കുന്നതും ഏതു യൂണിയൻ പ്രവൎത്തനം കൊണ്ടാണെന്നു വ്യക്തമാക്കിയാൽ കൊള്ളാം.

നമ്മുടെ യുവവൈദീകൻെറ വിമർശനങ്ങളിൽ വേറൊന്നു് "മതപരമായ സംഗതികളിൽ യോജിച്ചു പ്രവൎത്തിയ്ക്കുന്നതിനു......അപ്രകാരം പ്രവൎത്തിക്കത്തക്കവണ്ണം നവീനമാൎത്തോമ്മാക്കാർ .....വളൎന്നിട്ടില്ല" എന്നാണു്.

യോജിച്ചു പ്രവൎത്തിയ്ക്കുന്നതിനു വളൎച്ച പൂൎത്തിയായിട്ടുള്ള സഭകൾ ഏതെല്ലാമാണു്? അതു വ്യക്തമാക്കിതന്നാൽ ആ സഭകളെ അനുകരിച്ചു മാൎത്തോമ്മാക്കാൎക്കും വളരാമല്ലൊ, വളൎച്ച പൂൎത്തിയായവർ യാക്കോബായ ബാവാകക്ഷിയും, മെത്രാൻ കക്ഷിയും ആയിരിയ്ക്കുമൊ?

"ഇപ്രകാരം പ്രവൎത്തിയ്ക്കുന്നതു" (യൂണിയൻ പ്രവൎത്തനം) "നമ്മുടെ മലങ്കരമെത്രാപ്പോലിത്താ തിരുമനസ്സിലെ കല്പനയ്ക്കു വിരുദ്ധവും വേദവിപരീതവുമാകുന്നു." എന്നും നമ്മുടെ ഫാദർ ഉൽബോധിപ്പിയ്ക്കുന്നു.

യാക്കോബായ സഭയിലെ നടപടിക്രമം അച്ചൻ പരിപൂർണ്ണമായി അനുസരിയ്ക്കാതിരിയ്ക്കുന്നതു സഭാനടപടിക്രമത്തിനു വിരുദ്ധവും വേദവിപരീതവും ആണെന്നുള്ള വസ്തുത അച്ചൻ വിസ്മരിച്ചിരിയ്ക്കാം. അല്ലെങ്കിൽ

അച്ചന്റെ പിതാനുസരണം നടക്കുന്നതിന്ന വല്ല സ്പെ ഷ്യൽ അനുവാദവും കരസ്ഥമാക്കിയതായിരിയ്ക്കുമൊ? കല്പനകൾ അൻ മായക്കാരെ മാത്രം ബാധിയ്ക്കുന്നതായി രിയ്ക്കും അല്ലേ? അമ്പമ്പൊ, കണ്ടമാനം നടക്കുന്നതിന്ന അച്ചനെന്തൊരു ഭാഗ്യം.

"വിശ്വാസോപദേശങ്ങളിൽ യോജിപ്പില്ലാത്ത സ മുദായങ്ങളുമായി സഭാസംബന്ധമായ കാര്യങ്ങളിൽ യോ ജിച്ചു പ്രവത്തിച്ചാൽ പലവിധത്തിലുള്ള ഭിന്നതകൾ ഉണ്ടാകുന്നതിനും വിശ്വാസവിപരീതം സത്യവിശ്വാസ ങ്ങളിൽ കടന്നിട്ട സഭാ പരിവത്തനം ചെയ്യുന്നതിനും ഇടയുണ്ടു്" എന്നും നമ്മുടെ വിമർശകൻ പ്രസ്താവിയ്ക്കു ന്നു.

വിശ്വാസോപദേശങ്ങളിൽ യോജിപ്പില്ലാത്ത "ഹൈച്ചർച്ചു" "ലോച്ചർച്ചു" "മാർത്തോമ്മാ" "ഓത്ത് ഡോക്സ്" എന്നീ സഭകളിലെ നേതാക്കന്മാരെയും മററും വരുത്തി യാക്കോബായക്കാർ യോഗങ്ങൾ നടത്തുകയും "ഹൈച്ചർച്ചു" വൈദീകന്മാരുടെ വൈദീക കർമ്മങ്ങ ളിൽ യാക്കോബായ വൈദീകന്മാർ പങ്കെടുത്തുപോരി കയും ചെയ്യുന്നുണ്ടു്. പ്രസ്തുത കാര്യങ്ങളിൽ "എടുത്തുചാ ട്ട"ന്നവരിൽ പ്രഥമനും പ്രമുഖനും യുവവൈദീകനും വ യോവൃദ്ധ വൈദീകനുമായ ബഹുത്തുങ്കൽ ദിവ്യശ്രീ ഗീവറു ഗീസു കശ്ശീശാ അവർകൾ ആണെന്നുള്ള കാര്യം നമ്മു ടെ വിമർശകൻ അറിഞ്ഞിട്ടുണ്ടൊ എന്തൊ. സ്വന്ത ക ണ്ണിലെ കോൽ കാണാൻ കഴിവില്ലാതെ അന്യന്മാരുടെ കണ്ണിലെ കരടു നോക്കുവാൻ ശ്രമിയ്ക്കുന്ന "തിമിരബാ ധ"യ്ക്കു വിദഗ്ദ്ധന്മാരായ ഡാക്ടർമാരെക്കൊണ്ടു ഉടൻത

ന്നെ ചികിത്സിപ്പിയ്ക്കേണ്ടതാണ്.

"ഓരോ സമുദായങ്ങളുടെ സാർവ്വത്രിക സുന്നഹദോസ്സുകൾ സമുദായ തലവന്മാർ വിളിച്ചു കൂട്ടി സഭായോജിപ്പുകളെപ്പററി ചിന്തിയ്ക്കാതെ ഉണ്ടായിട്ടുള്ള. ചില പ്രാദേശിക ആലോചനകളുടെ ഫലം ദുർഘടസന്ധിയിലേയ്ക്കു നയിയ്ക്കുന്നതായി ചരിത്രം നമ്മെ പഠിപ്പിയ്ക്കുമ്പോൾ ഇതൊന്നും ഗ്രഹിയ്ക്കാത്ത ഒരു കൂട്ടം ആളുകൾ ഇയ്യ് ഇരുപതാം നൂററാണ്ടിൽ മൂന്നു നാലു ശതവർഷം പുറകോട്ടു പോകുന്നതു അഥവാ തിമിരബാധിതരായി പ്രവർത്തിയ്ക്കുന്നതു അന്ധത എന്നല്ലാതെ മറെറന്തു പറവാനാണ്" എന്നും ഫാദർ പ്രസംഗിക്കുന്നു.

ഇവിടെ അച്ചൻ രണ്ടു കാര്യങ്ങളാണ് പറയുന്നത് അവയിലൊന്ന് സഭായോജിപ്പിന്നായി ഓരോ സമുദായ തലവന്മാർ വിളിച്ചുകൂട്ടിയ വിജയപ്രദമായ സാർവ്വത്രിക സുന്നഹദോസ്, വേറൊന്ന് ചില പ്രാദേശിക ആലോചനകളുടെ ഫലമായി ദുർഘടസന്ധിയിൽ എത്തിച്ചേന്ന ആലോചനായോഗം. ഈ രണ്ടു സുന്നഹദോസ്സുകളെക്കുറിച്ചും ചരിത്രത്തിൽ പറഞ്ഞിട്ടുണ്ടെന്നാണ് അച്ചൻ പ്രസ്താവിച്ചിരിക്കുന്നത്. ഈ വൃത്താന്തങ്ങൾ അടങ്ങിയിരിക്കുന്ന ചരിത്രം ഏതാണ്? ആ ചരിത്രം പഠിച്ചെങ്കിലെ പഠിപ്പില്ലാത്ത ഇപ്പോഴത്തെ യൂണിയൻ പ്രവത്തകരുടെ തിമിരബാധ നീങ്ങുകയൊള്ളൂ. ആ ചരിത്രം ഭൂലോകത്തിൽ എവിടെ അന്വേഷിച്ചാൽ കിട്ടും ഇങ്ങിനെയൊരു ചരിത്ര പുസ്തകമുണ്ടെന്ന് അച്ചൻ കിനാവ് കണ്ടതും ചരിത്ര പഠിപ്പം സ്വപ്നത്തിൽ നടത്തിയതും ആയിരിയ്ക്കും അല്ലെ? പഠിപ്പില്ലാത്തവർക്ക് പഠിക്കുന്ന

തിനുള്ള ചരിത്രം ഭൂലോകത്തിലില്ലാത്ത പുസ്തകമാണു്. അച്ചൻ കണ്ടിരിക്കുന്നതു എന്താ തരക്കേടുണ്ടോ?

പൊറുക്കാത്തദീനത്തിനു ഇല്ലാത്ത മരുന്നു ചികിത്സ; ഇവിടത്തെ യാക്കോബായ സഭയിൽ സമാധാനം ഉണ്ടാക്കുന്നതിനു അടുത്തകാലത്തു പാത്രിയക്കീസു ബാവാ വന്നു. പള്ളികൾതോറും സഞ്ചരിച്ചു.സുന്നഹദോസ്സുകൾ വിളിച്ചുകൂട്ടി "ദുർഘടസന്ധി" യിൽഎത്തിചേർന്നു് സമാധാനം കാണാതെ മഞ്ഞനിക്കരെകബറടങ്ങി. ഈ ചരിത്രം അച്ചൻ പഠിച്ചിട്ടില്ല അല്ലെ? പഠിച്ചിട്ടില്ലെന്നു ഇപ്പോൾ സ്പഷ്ടമായി.

"എപ്പിസ്കോപ്പാ ഉള്ളിടത്തു സഭയുണ്ടു്, എപ്പിസ്കോപ്പാ ഉള്ളിടത്തു മിശിഹാ ഉണ്ടു്. എന്നു വി: പിതാക്കന്മാർ പറഞ്ഞിരിക്കെ" എന്നു നമ്മുടെ ഫാദർ പറയുന്നു.

എപ്പിസ്കോപ്പാ ഉള്ളിടത്തു മിശിഹാ ഉണ്ടെന്നല്ല തിരുവചനം പറയുന്നതു "രണ്ടോ മൂന്നോ പേർ എന്റെ നാമത്തിൽ കൂടിവരുന്നേടത്തൊക്കെയും ഞാൻ അവരുടെ നടുവിൽ ഉണ്ടെ"ന്നാണു്. വെളിപ്പാടു പുസ്തകത്തിൽ പറയുന്നചില സഭാദ്ധ്യക്ഷന്മാരെപോലെ "മാനസ്സാന്തരപ്പെടേ"ണ്ടവരും "ബിലയാമിന്റെ ഉപദേശം പിടിച്ചിരിക്കുന്നവരും" "നിക്കോല്യാവരുടെ ഉപദേശം കൈക്കൊള്ളുന്ന"വരും "ഈസേബേൽ എന്ന സ്ത്രീയെ അനുവദിയ്ക്കുന്നവ"രും "മരിച്ചവരും" "ഉടുപ്പു മലിനമാ"ക്കിയവരും "എന്റെ വായിൽനിന്നു ഉമിണ്ണുകളയു"വാനുള്ളവരും "നിർഭാഗ്യവാന്മാരും" "ദരിദ്രന്മാരും" "കുരുട"ന്മാരും "നഗ്ന"ന്മാരും സഭാദ്ധ്യക്ഷന്മാരിൽ അഥവാ

എപ്പിസ്കോപ്പന്മാരിൽ ഉണ്ടെന്നുള്ളതും ഇപ്രകാരം ജീവിതം നയിയ്ക്കുന്ന എപ്പിസ്കോപ്പാന്മാരുള്ളിടത്തു മിശിഹാ ഇല്ലെന്നുള്ളതു ധരിച്ചിരിയ്ക്കയും ചെയ്യുന്നു.

"പ്രോട്ടസ്റ്റൻറ സമുദായങ്ങൾ തമ്മിൽ യോജിക്കുന്നതിനു പത്തറുപതു് വർഷക്കാലമായി പാശ്ചാത്യർ ശ്രമിച്ചിട്ടും ഇതേവരെ സാധിച്ചിട്ടില്ല. ബാസൽ മിഷ്യൻ, സി. എം. എസ്സ്, ലണ്ടൻ മിഷ്യൻ, മുതലായ തെന്നിന്ത്യൻ സമുദായങ്ങൾ തമ്മിൽ അടുത്തകാലത്തു ഒരു യോജിപ്പുണ്ടായിട്ടുണ്ടു്. എങ്കിലും അവരെ ഇതേവരെ പാശ്ചാത്യ ആംഗ്ലിക്കൻ സമുദായം അംഗീകരിച്ചിട്ടില്ല. ഇക്കാലത്തു യോജിച്ചു നില്ക്കുന്നു എന്നു ഭാവിയ്ക്കുന്ന തെന്നിന്ത്യൻ ഐക്യസഭയിലെ പല പള്ളികളിൽ തന്മൂലം വളരെ ഭിന്നതകൾ നടമാടിക്കൊണ്ടിരിയ്ക്കുന്നു" എന്നു നമ്മുടെ വിമൎശകൻ പറയുന്നു.

പ്രോട്ടസ്റ്റൻറ സമുദായങ്ങൾ തമ്മിൽ യോജിക്കുന്നതിനു പാശ്ചാത്യർ ശ്രമിച്ചിട്ടും സാധിച്ചില്ലെന്നു അച്ചൻ പറയുന്നെങ്കിലും അവരുടെ ശ്രമത്തെ ശ്ലാഘിയ്ക്കേണ്ടതാണു്. തെന്നിന്ത്യൻ സമുദായങ്ങളുടെ പല കാലത്തെ ശ്രമംമൂലം ഒരുയോജിപ്പുണ്ടായല്ലൊ. അച്ചൻെറ ഭാഷയിൽ "നാമധേയ എപ്പിസ്കോപ്പൽ" സഭകൾ ശ്രമിച്ചിട്ടു ഇത്രയെങ്കിലും സാധിച്ചുവല്ലൊ. യഥാൎത്ഥ എപ്പിസ്കോപ്പൽ സഭകൾ തമ്മിൽ യോജിയ്ക്കുന്നതിനു ആഗ്രഹിയ്ക്കുകയൊ അതിന്നായി വല്ല ശ്രമങ്ങളും ചെയ്യുകയും ചെയ്യുന്നുണ്ടോ? യാക്കോബായ സഭയിലെ ബാവാകക്ഷിയേയും മെത്രാൻ കക്ഷിയേയും തമ്മിൽ യോജിപ്പിയ്ക്കുന്നതിനു ഈ അടുത്ത കാലത്തു പാത്രിയക്കീസു ബാവാ

തിരുമേനി ഇവിടെവന്ന തീവ്രയത്നങ്ങൾ നടത്തി. ഒരർത്ഥത്തിൽ രക്തസാക്ഷിമരണം പ്രാപിച്ചിട്ടുപോലും സമാധാനം കണികണ്ടില്ലല്ലൊ. അനന്തരം ഇരുകക്ഷികളിലേയും എപ്പിസ്കോപ്പാമാർ തമ്മിൽ കൂടിയാലോചിച്ചിട്ടും പ്രസ്തുത വിഭാഗങ്ങളിലെ അനേക വ്യക്തികൾ നെഞ്ചുരുകി ചങ്കുതകർന്ന് കണ്ണുനീരോടും ഉപവാസ പ്രാർത്ഥനകളോടുംകൂടെ എപ്പിസ്കോപ്പന്മാർ മുമ്പാകെ കെഞ്ചിയാചിച്ചിട്ടും ചങ്കുതുരന്ന കാണിയ്ക്കുമ്പോൾ ഇതു ചങ്കല്ല ചെമ്പരത്തിപ്പൂവാണെന്നുള്ള മട്ടിലാണല്ലൊ ഇവിടത്തെ നേതാക്കന്മാർ ഭാവിച്ചു വിയോജിതരായി നില്ക്കുന്നതു്. യോജിപ്പുമൂലം തെന്നിന്ത്യൻ ഐക്യസഭയിലെ പല പള്ളികളിലും വളരെ ഭിന്നതകൾ നടമാടികൊണ്ടിരിയ്ക്കുന്നു എന്നും അച്ചൻ പറയുന്നുവല്ലൊ. യാക്കോബായ സഭയിലുള്ള ഒററ പള്ളികളിലെങ്കിലും യാതൊരു ഭിന്നതയും കൂടാതെ സമാധാനമായി ജീവിച്ചു പോരുന്നതു യൂണിയൻ പ്രവർത്തനത്തിൽ ഇടപെടാത്തതുകൊണ്ടായിരിയ്ക്കുമല്ലൊ അല്ലെ? അഥവാ എവിടെയെങ്കിലും ഭിന്നതകളുണ്ടെങ്കിൽ അവിടെ യൂണിയൻ പ്രവർത്തനം ഉണ്ടെന്നു ധരിച്ചുകൊള്ളണംപോലും. ഇമ്മാതിരി ചിന്തകന്മാരെപ്പററി എന്താണു് പറയേണ്ടതു്. കഷ്ടം, ചിന്താശൂന്യതക്കും ഒരതിരുവേണമല്ലൊ.

"ആചാരങ്ങളിൽ നവീകരണ സമുദായം യാക്കോബായ സമുദായത്തോടു വളരെ അടുത്തു നില്ക്കുന്നുവെങ്കിലും വിശ്വാസോപദേശങ്ങളിൽ നമ്മിൽനിന്ന വളരെ അകന്നും .......മാണു് നില്ക്കുന്നതു്" എന്ന അച്ചൻ പ്രസംഗിക്കുന്നു.

അച്ചന്റെ പ്രസംഗം ആപാദചൂഡംതന്നെ അജ്ഞതാപവും പൂർവ്വാപരവിരുദ്ധവും മതവിദ്വേഷവുംകൂടി കലർന്നിട്ടുള്ളതാണെങ്കിലും ചുരുക്കം ചില പ്രസ്താവനകളെക്കുറിച്ചു് അല്പം അനുമോദിയ്ക്കേണ്ടിയിരിക്കുന്നു. അവയിലൊന്നു് വിശ്വാസോപദേശങ്ങളിൽ മാർത്തോമ്മാക്കാർ നമ്മിൽ നിന്നും വളരെ അകന്നു നില്ക്കുന്നു എന്നുള്ളതാണു്. ആചാരാനുഷ്ഠാനങ്ങളിൽ കാണുന്ന ചില യോജിപ്പുകൊണ്ടു് യാക്കോബായ സഭയും മാർത്തോമ്മാ സഭയും തമ്മിൽ കാര്യമായ വ്യത്യാസമൊന്നുമില്ല എന്നു ധരിച്ചിരിക്കുന്ന ആളുകളുണ്ടു്. എന്നാൽ ഉപദേശവ്യത്യാസങ്ങൾ പലതും ഗ്രഹിക്കുന്നതിനു അച്ചന്റെ ഈ പ്രസംഗം ഉതകീട്ടുണ്ടു്. അനുമോദനത്തിന്നർഹതയുള്ള മറെറാരു കാര്യം "വൈദീകൻ ആണെന്നു വിചാരിച്ചു പ്രവർത്തിക്കുന്നതെല്ലാം ശരിയാണന്നു വരികയില്ല.... അവരുടെ തെററുകളെ നാം പിന്തുടരരുതു്. ഒരു മെത്രാൻ—ഒരു മല്പാൻ—ഒരു കത്തനാർ പ്രവർത്തിച്ചു അതു ശരി എന്നു വിചാരിക്കുന്നതു ചിലപ്പോൾ വളരെ ദോഷത്തെ ചെയ്യുന്നതാണു" എന്നുള്ള അച്ചന്റെ പ്രബോധനം വളരെ സാരവത്തായതാണു്. അച്ചന്റെ ചിന്താശൂന്യമായ പ്രസംഗത്തെ ത്യാജ്യകോടിയിൽ തള്ളുന്നതിനു ഈ ഉപദേശം വളരെ ഉപകരിയ്ക്കുന്നുണ്ടു്. ഈ ഉപദേശം ശിരസ്സാവഹിച്ചു അച്ചന്റെ വിമർശന പ്രസംഗത്തെ ഖണ്ഡിച്ചെഴുതുന്നതിനും പ്രസംഗിയ്ക്കുന്നതിനും മനോഭാവമുള്ള പലരും യാക്കോബായ സഭയിലുണ്ടു്.

"യാക്കോബായ സഭയുടെ കാതോലിക ഉപദേശങ്ങളിൽ നിന്നും.. ..... അകന്നു നില്ക്കുന്ന നവീകരണ

ക്കാരുമായി യോജിച്ചു പ്രവത്തിച്ചാൽ ഉണ്ടാകുന്ന അനുഭവം ആദ്യപുസ്തകം 6-ാം അദ്ധ്യായത്തിലേതാണു്...... വേദവിപരീതികളുമായുള്ള സമ്പക്കം സത്യവിശ്വാസത്തെ നശിപ്പിയ്ക്കുകയും ഒരു മിശ്രവിശ്വാസം വേരുറയ്ക്കുയും ചെയ്യുന്നു. "അവിശ്വാസികളോടു ഇണയില്ലാപ്പിണ ക്രൂടരുതു്" എന്നും "എല്ലാസമുദായങ്ങളെയും സ്വീകരിച്ചു പ്രവത്തിപ്പാനുള്ള ഒരു വിശാല മന:സ്ഥിതി"യുള്ളവർ "വിശ്വാസത്തെ വ്യഭിചരിപ്പിയ്ക്കുകയാണെ"ന്നും അവരുടെ "വിശാല മനഃസ്ഥിതി" "അനേകം പുരുഷന്മാരെ സ്വീകരിയ്ക്കുന്ന ഒരു "വേശ്യാസ്ത്രീ"യുടെ മനോവിശാലതപോലെയാണെന്നും നമ്മുടെ ഫാദർ പ്രസംഗിയ്ക്കുന്നു.

നമ്മുടെ വിമൎശകൻ വിശ്വാസ വിപരീതികളായ ഇതര സഭാംഗങ്ങളോടും വിശിഷ്യാ ഹൈച്ചർച്ചു വൈദീകന്മാരോടു സഹകരിച്ചു പ്രവത്തിക്കുകയും അവരുടെ ഉപദേശം കേൾക്കയും വൈദീകകർമ്മങ്ങളിൽ പങ്കെടുക്കുകയും ചെയ്തുവരുന്നതിനാൽ അച്ചൻ ഇതരന്മാരുടെ നേക്കയച്ച അമ്പു് അച്ചന്റെ നേരെ തിരിഞ്ഞു കണ്ണുരുട്ടി പല്ലിറുമ്മികൊണ്ടു അച്ചനെ "മനുഷ്യപുത്രി" "അവിശ്വാസി" "വേശ്യാസ്ത്രീ" എന്നു വിളിക്കുന്നു ഈ അച്ചൻ ഇച്ഛിയ്ക്കുന്നുണ്ടോ? നമ്മുടെ യുവവൈദീകൻ അഥവാ "ദൈവപുത്ര" വംശജനായഅച്ചൻ ഹൈച്ചർച്ചുകാരും മററുമായ "മനുഷ്യപുത്രി"മാരുടെ സൌന്ദര്യം കണ്ടിട്ടു ബോധിച്ചവരെ ഭാൎയ്യമാരായെടുത്തു "വിശ്വാസത്യാഗം"വന്നു് നാശത്തിന്നർഹനാകാതിരിപ്പാൻ മേലാലെങ്കിലും കരുതുകയും വരുത്തിയേടത്തോ

ളം നാശത്തിന പരിഹാരം ഉണ്ടാക്കകയും ചെയ്യേണ്ട താണ്".

"ക്രിസ്തീയ സമുദായങ്ങളുടെ വിശ്വാസോപദേശാ ചാരങ്ങളെപ്പററി പഠിക്കാത്ത ചില ചെറുപ്പക്കാർ കാ ട്ടിക്കൂട്ടുന്ന ഈവിധസംരംഭങ്ങൾകൊണ്ട് നിരീശ്വരത്വ വും കമ്മ്യൂണിസവും മററുതരത്തിലുള്ള വിശ്വാസ വിപ രീതങ്ങളും വരുത്തിക്കൂട്ടുമെന്നല്ലാതെ യാതൊരു പ്രയോജ നവും ഈ യൂണിയൻ പ്രവൎത്തനംകൊണ്ടു സാധിക്കുന്ന തല്ല" എന്നും നമ്മുടെ യുവവൈദീകൻ പറയുന്നു.

പഠിപ്പില്ലാത്ത ചെറുപ്പക്കാർ നടത്തുന്ന യൂണിയൻ പ്രവൎത്തനംകൊണ്ട് യാതൊരു പ്രയോജനവുമില്ലെന്നും മാത്രവുമല്ല അതുമൂലം നിരീശ്വരത്വവും കമ്മ്യൂണിസവും വിശ്വാസ വിപരീതങ്ങളും ഉണ്ടാകുന്നു എന്നുമാണ് ഈ വൈദീകൻ വിമൎശിക്കുന്നത്. നമ്മുടെ യുവവൈ ദീകൻ ഒരു വിദ്വാവ്വല്ഭൻ ആയതുകൊണ്ടായിരിക്കാം വേദവിപരീതികളുമായി യൂണിയൻ പ്രവൎത്തനം നടത്തു ന്നത്. ആകട്ടെ പഠിപ്പുള്ള അച്ചൻെറ ഇത:പര്യന്ത മുള്ള യൂണിയൻ പ്രവൎത്തനംകൊണ്ടുണ്ടാക്കിട്ടുള്ള പ്രയോജനങ്ങളൊന്നു വ്യക്തമാക്കുക. റഷ്യയിലും മററും ഉണ്ടായിട്ടുള്ള നിരീശ്വരത്വവും കമ്മ്യൂണിസവും യൂണിയൻ പ്രവൎത്തകരായ പഠിപ്പില്ലാത്ത ചെറുപ്പക്കാർ കാട്ടിക്കൂട്ടുന്ന സംരംഭങ്ങൾ കൊണ്ടുണ്ടായിട്ടുള്ളതാണെന്നാണൊ അച്ചൻ വിചാരി ക്കുന്നതു്. എന്നാൽ അങ്ങിനെയല്ല ക്രിസ്തീയദൎശനമില്ലാ തെ ക്രിസ്തുമതത്തിൻെറ പേരും പറഞ്ഞു് വയററുപിഴ പ്പിനും പണസമ്പാദനത്തിനുമായി പുരോഹിത പണി

യുംചെയ്തു മതവും മാറ്റ്ഗവുമില്ലാതെ കണ്ടുമാനം നടക്കുന്ന മതപുരോഹിതന്മാരും സ്വാത്ഥന്മാരായ മുതലാളിമാരുമാണു് നിരീശ്വരത്വത്തിന്നും കമ്മ്യൂണിസത്തിന്നും അസ്ഥിവാരം ഇട്ടു പണിതുയത്തികൊണ്ടുവരുന്നതെന്നുള്ള വസ്തുത ഇനിയെങ്കിലും അച്ചൻ മനസ്സിലാക്കിയാൽകൊള്ളാം.

"നവീകരണക്കാർ വരുന്നതിന്നു വളരെ മുമ്പുതന്നെ സി. എം. എസ്സ്.കാർ വടക്കൻ ദേശത്തു അവരുടെ വേലചെയ്യുന്നുണ്ടായിരുന്നില്ലെ........... പിന്നെ എന്തിനാണു് നവീകരണക്കാർ സി. എം. എസ്സ്. ഫീൽഡിൽ വന്നു വേലചെയ്തതു്" "ഇവർ സുവിശേഷവേലയ്യെന്നല്ലാവേന്ന ആണു് വന്നതു്" "നവീകരണക്കാർ ഇവിടെ വന്നതു നമ്മുടെ ആളുകളെ പിടിയ്ക്കുന്നതിന്നുമാത്രമാകുന്നു" നവീകരണക്കാർ.......... ഉപദേശിമാരെ അയച്ചിരിക്കുന്നതു യാക്കോബായ സുറിയാനിക്കാരായ ചിലരുടെ അസന്മാറ്ഗ്ഗിക നടപടികളിൽനിന്നും അവരെ മാനസ്സാന്തരപ്പെടുത്തുന്നതിനാണൊ, അങ്ങിനെയാണെങ്കിൽ മദ്യപാനം മുതലായ അസ്സന്മാർഗ്ഗിക നടപടികൾ ഉള്ള അനേകംപേർ നവീകരണ സമുദായത്തിൽ ഇല്ലേ" എന്നിങ്ങനെയും മററും ബീഭത്സങ്ങളായ കറെ ശബ്ദോച്ചാരണങ്ങൾ നമ്മുടെ യുവവൈദികൻ തട്ടിമൂളിയ്ക്കുന്നു.

നമ്മുടെ വിമർശകൻെറ വീരചോദ്യങ്ങൾ കണ്ടപ്പോൾ ഒരു കഥ ഓർമ്മയിൽവന്നു. ഒരു മാന്യകുഡുംബത്തിൽ ഒരു ഭ്രാന്തൻ കയറിച്ചെന്നു വീട്ടുടയവനോടു

ഭ്രാന്തൻ എടാ നിനക്കെന്തുകാൎയ്യമിവിടെ? നീ എന്തിനി വിടെ വന്നു, എന്നും മററും കുറെ ഗൎജ്ജിച്ചു ചോദിച്ചു. വീട്ടുടയവൻ ഭ്രാന്തന്റെനേരെ നോക്കി ചിരിച്ചുകൊണ്ടു സൌഹാൎദ്ദമായി സംസാരിച്ചു ഭക്ഷണവും കുറെ കാശും കൊടുത്തു പറഞ്ഞയച്ചു. ഈ ഭ്രാന്തന്റെ അഭിനയമാണ് നമ്മുടെ യുവവൈദീകനും എടുത്തിരിക്കുന്നതു്. ഇവിടത്തെ പുരാതനമായ മാൎത്തോമ്മാ സഭയെപ്പററി ഇന്നലെ പെയ്തമഴയ്ക്കു ഇന്നു കിളുത്ത തകര എന്ന നിലയിൽ ഇരിയ്ക്കുന്ന ഒരു സഭാ വൈദീകൻ ചോദിക്കുന്ന ചോദ്യം വിചിത്രം എന്നെ പറവാനുള്ളു. ഇൻഡ്യയിലെ പൌരാണികമായ മാൎത്തോമ്മാസഭയുടെ മിഷ്യൻ ഫീൽഡ് ഇൻഡ്യാ മഹാരാജ്യമാണ്. നമ്മുടെ യുവവൈദീകൻ ഇങ്ങോട്ടയച്ച സുവാൎത്ത ദൂതൻ ഇവിടെ വന്നപ്പോൾ കണ്ണുമിഴിഞ്ഞു വിമൎശകന്റെ നേരെ തിരിഞ്ഞു ക്രൌരപൂൎണ്ണതയോടെ മുഖത്തേയ്ക്കു നോക്കി ആക്രോശിച്ചുകൊണ്ടു ഫാദറിന്റെ ഭാഷയിൽ പറയുന്നതും കേട്ടുകൊൾക. ഇവിടത്തെ മാൎത്തോമ്മാമിഷ്യൻ ഫീൽഡിൽ ശീമയിൽ നിന്നും എന്തിനാണ് യാക്കോബായക്കാർ വന്നു വേലചെയ്യുന്നതു്. മാൎത്തോമ്മാക്കാരുടെ വേലയേക്കാൾ മെച്ചമായതുകൊണ്ടാണോ? അല്ല മാൎത്തോമ്മക്കാരെ പിടിച്ചെടുക്കുന്നതിനും അവരുടെ മുതൽ അപഹരിയ്ക്കുന്നതിനും മാത്രമാകുന്നു. അതിനു എന്തുദ്വേഷവും പറഞ്ഞു ആളുകളെ ചേൎക്കുകയാണ് അവർ ചെയ്യുന്നതു്. ശീമയിലുള്ള എല്ലാവരേയും മാനസ്സാന്തരപ്പെടുത്തിയുംവച്ചാണോ യാക്കോബായക്കാർ മാൎത്തോമ്മാക്കാരെ മാനസ്സാന്തരപ്പെടുത്തുവാൻ ഇങ്ങോട്ടു

വന്നതു്? ശീമയിലെ യാക്കോബ്യരിൽ മദ്യപാനം മുതലായ അസന്മാർഗ്ഗിക നടപടികൾ ഉള്ള അനേകം പേരില്ലേ?

യാക്കോബായക്കാരെ പിടിയ്ക്കുന്നതിനല്ല മാർത്തോമ്മാക്കാർ ഇവിടെ സുവിശേഷവേല ആരംഭിച്ചതു്. സ്വജാതികളോടും പുറജാതികളോടും സുവിശേഷം അറിയിക്കേണ്ട കടമ വിശിഷ്യാ മാർത്തോമ്മാ സഭയ്ക്കുണ്ടു്. ആ കടമ നിർവ്വഹിയ്ക്കുന്നതിനായി ഈ പ്രദേശങ്ങളിലും സുവിശേഷം പ്രസംഗിച്ചു. പ്രസംഗം കേട്ടവരിൽ പലരേയും സഭാഭ്രംശംചെയ്തു. മുടക്കപ്പെട്ടവരെ ശ്വാസം മുട്ടിച്ചു കൊല്ലത്തക്കവണ്ണമുള്ള പ്രയോഗങ്ങൾ തുടങ്ങി ഈ വിഷമസന്ധിയിൽ ഞങ്ങളെ സഹായിയ്ക്കണമെന്നുള്ള നിർബന്ധമായ അപേക്ഷയാലും ആ അപേക്ഷയെ സ്വീകരിച്ചു വേണ്ട ഉതവികൾ ചെയ്തുകൊടുക്കേണ്ടതു അത്യാവശ്യമാണെന്നു കാണിച്ചുള്ള സി. എം. എസ്സ്. ഡിസ്ട്രിക്റ്റ് മിഷ്യനറി റവ: ജെ. എച്ച്. ബിഷപ്പിന്റെ എഴുത്തനുസരിച്ചുമാണു് മാർത്തോമ്മാക്കാർ ഇവിടെ സ്ഥാപനകൾ ഉണ്ടാക്കുന്നതിനു നിർബന്ധിതരായതു്. അനന്തരകാലങ്ങളിൽ അനേകരും മാർത്തോമ്മാ സഭയുടെ പൌരാണികത്വം, സുവിശേഷ വിഹിതോപദേശം സുവിശേഷ ഘോഷണം, സ്വാതന്ത്ര്യനില, ഭരണഘടന, പുരോഗമനം, മുതലായവയാൽ ആകർഷിക്കപ്പെട്ടിട്ടു മാർത്തോമ്മാ സഭയോടു് ചേർന്നുവരുന്നുണ്ടു്. അങ്ങിനെ വരുന്നവരോടു നിവൃത്തിയുള്ളിടത്തോളം നിങ്ങൾ അവിടെനിന്നു പോരികണം എന്നുമാണു് പറഞ്ഞുപോരുന്നതു്. ഇക്കാര്യങ്ങൾക്കു വേണ്ടിവന്നാൽ തെളിവുതരാനും തയാറാണു്. ഈ വിധത്തിലുള്ള ആൾപ്പിടുത്തമാണു്

മാൎത്തോമ്മാക്കാർ യാക്കോബായക്കാരുടെയിടയിൽ ചെയ്തുകൊണ്ടിരിയ്ക്കുന്നതു്.

യാക്കോബായക്കാരെ ചേൎക്കണമെന്നു കരുതി മാൎത്തോമ്മാക്കാർ ശ്രമിച്ചാൽതന്നെയും തെററല്ല. അതു് ഏററവും നീതിയും ന്യായവുംമാത്രമാകുന്നു. കാരണം നഷ്ടപ്പെട്ടുപോയ അവകാശത്തെ വീണ്ടെടുക്കുന്നു എന്നേയുള്ളു. ഈ ന്യായമായ അവകാശത്തിൽപോലും കൈകടത്തുവാൻ മാൎത്തോമ്മാക്കാർ ശ്രമിയ്ക്കുന്നില്ല. വിവേചനാപൂർവം ലഭിയ്ക്കുന്ന ഉത്തമ വിശ്വാസത്തെ പരിപോഷിപ്പിയ്ക്കുന്നതിനു ഓരോ വ്യക്തികൾക്കും സ്വാതന്ത്ര്യം അനുവദിയ്ക്കുകയും വിഭിന്ന അഭിപ്രായക്കാരോടു സ്നേഹമായി വൎത്തിപ്പാനുള്ള മനോവിശാലത ഓരോ വ്യക്തികൾക്കുണ്ടാകുകയും ചെയ്യുമ്പോൾ സമാധാനം കൈവരികയും ചെയ്യും.

നമ്മുടെ യുവവൈദീകൻ ഒരു ജയഭേരിമുഴക്കുന്നതു കേൾക്കണം. "ഈ കൂട്ടരോടു അഥവാ നവീകരണക്കാരോടു ഞാൻ ഒന്നു ചോദിച്ചുകൊള്ളട്ടെ. വടക്കുള്ള ഞങ്ങൾ പുറജാതികളുടെയിടയിലുള്ള വേല, പ്രസംഗങ്ങൾ. പ്രാൎത്ഥനായോഗങ്ങൾ, വെളിംപ്രസംഗങ്ങൾ....... തുടങ്ങിയിട്ടു അനേകവർഷക്കാലമായിട്ടുണ്ടു്. മാത്രവുമല്ല 62 വർഷക്കാലമായിട്ടു ഈ കാര്യത്തിൽ ഞങ്ങൾ വളരെ അഭിവൃദ്ധിപ്പെട്ടിട്ടുണ്ടു്. നവീകരണക്കാരേക്കാൾ കൂടുതൽ സുവിശേഷ പ്രവൎത്തനങ്ങൾ നടത്തുന്നതു വടക്കുള്ള യാക്കോബായക്കാരാണു്" എന്നു പറഞ്ഞുകൊണ്ടു സണ്ടേസ്കൂൾ, കൺവൻഷ്യൻ. പ്രാൎത്ഥനായോഗങ്ങൾ, പൌരസ്ത്യസുവിശേഷ സമാജം, വൈദീകസംഘ

ടന, വിദ്യാർത്ഥിസംഘം, ഒട്ടധികം മിഡിൽ സ്കൂളുകൾ, ഹൈസ്കൂളുകൾ, വിദ്യാഭ്യാസമുള്ള പട്ടക്കാർ, പുതുക്രിസ്ത്യാനികളോടുള്ള സമരോവന, മുതലായവയുടെ ഒരു സ്റ്റേറ്റുമെൻറു കൊടുക്കുന്നു.

ന്യായമായുപറഞ്ഞാലുമായതപ്പൊഴെട്ടുക്കണമെന്നുണ്ടല്ലൊ. അച്ചൻെറ ഈ സ്റ്റേറ്റുമെൻറിൻ മുമ്പാകെ മാർത്തോമ്മാക്കാർ തലകുനിക്കുകയെ തരമൊള്ളു. കാരണം യാക്കോബായക്കാർ ഇവിടെ വന്നിട്ടു ഇരുന്നൂറിൽ പരം വർഷങ്ങളെ ആയിട്ടൊള്ളു, ഈ ഇരുന്നൂററിപ്പതിലധികം വർഷം കൊണ്ടു "ഇരുന്നൂറോളം" സണ്ടേസ്കൂളുകളും മററും അവർ സ്ഥാപിച്ചു കഴിഞ്ഞു. ഇതിനോടു താരതമ്യപ്പെടുത്തിയാൽ രണ്ടായിരത്തോളം വർഷത്തെ പഴക്കമുള്ള ഇവിടത്തെ മാർത്തോമ്മാ സഭ എന്തൊ പ്രവത്തിച്ചിരിക്കുന്നു. നമ്മുടെ ഫാദറിൻെറ സ്റ്റേറ്റുമെൻറു കണ്ടിട്ടെങ്കിലും മാർത്തോമ്മാക്കാർക്കൊരുപുളിതോന്നേണ്ടതാണ്. ഏതായാലും മാർത്തോമ്മാക്കാരുടെ അപ്രയോജനത്വത്തെപ്പററി ഒന്നു ചിന്തിക്കുന്നതിനു ഈ സ്റ്റേറ്റുമെൻറു വളരെ ഉപകരിച്ചു. ഈ ഉപകാരസ്മരണയുടെ വെളിച്ചത്തിൽ അച്ചനെ ഒരു കാര്യം മനസ്സിലാക്കട്ടെ, വിദേശ്യരായ യാക്കോബായക്കാരുടെയും മററും അടിമനുകത്തിൽ നിന്നും മാർത്തോമ്മാക്കാർ സ്വാതന്ത്ര്യം നേടിയശേഷം അവർക്കുണ്ടായിട്ടുള്ള പുരോഗമനത്തിൻെറയും വിവിധ പ്രവത്തനങ്ങളുടെയും ഒരു സ്റ്റേറ്റുമെൻറു അച്ചൻെറ സ്റ്റേറ്റുമെൻറിനെയൊന്നു സന്ദർശിക്കുവാൻ വന്നാൽ ചന്ദ്രപ്രകാശത്തിൽ താരകശോഭയെന്നവണ്ണം അച്ചൻെറ സ്റ്റേറ്റുമെൻറു മങ്ങിനിൽക്കുന്ന

ളു കാണാം. മേൽപ്രസ്താവിച്ച ഓരോ ക്രിസ്തീയ പ്രവ ത്തനങ്ങൾക്കും മാർത്തോമ്മാക്കാർ യാക്കോബായക്കാർക്കു മാർഗ്ഗദർശികളാണെന്നു നിഷ്പക്ഷമാനസന്മാരായ യാക്കോബായക്കാരെവരും സമ്മതിക്കും സംശയമില്ല.

"മാർത്തോമ്മാ സുവിശേഷ പ്രസംഗസംഘത്തിൽ നിന്ന് നല്ല ശമ്പളം കൊടുത്തു വേല ചെയ്യിക്കുന്നതിന്റെ ഉദ്ദേശം മാന്യകേൾവിക്കാരെ നിങ്ങൾക്കു തന്നെ അറിയാമല്ലോ. ആടുകളുടെ വേഷം പൂണ്ടു ചെന്നായ്ക്കളെപ്പോലെ യൂണിയൻ എന്ന പേരിൽ നമ്മുടെ പരമാത്ഥികളായ ആടുകളെ കൂട്ടുപിടിച്ചു പ്രവത്തിക്കുന്നപ്രവത്തനങ്ങൾ ദുരുദ്ദേശങ്ങളിൽ ചെയ്യുന്നതാണ്" എന്നു നമ്മുടെ വിമർശകൻ ഉൽബോധിപ്പിക്കുന്നു.

മാർത്തോമ്മാക്കാർ നല്ല ശമ്പളം കൊടുത്തു വേല ചെയ്യിക്കുന്നതിന്റെ ഉദ്ദേശം നല്ലവണ്ണം മനസ്സിലായിട്ടുണ്ടെന്നു യാക്കോബായ സഭയിലെ മാന്യന്മാരിൽ ചിലർ എന്നോടു പറഞ്ഞതിൻപ്രകാരമാണ്. അതു മററൊന്നുമല്ല. വേല നന്നായി ചെയ്വാനും വേലക്കാർ പട്ടിണി കിടന്നു ചാകാതിരിപ്പാനും ആയിട്ടാണെന്നാണ്. ബ: അച്ചനു മനസ്സിലാകാത്ത ഒരു പരമരഹസ്യം ഞാൻ അച്ചനോടു പറയട്ടെ. അക്കാര്യം അടുത്ത സഭാചന്ദ്രികയിൽ പരസ്യം ചെയ്യുന്നതു "പരമാർത്ഥികളായ ആടുകൾ"ക്കു വളരെ ഉപകാരമായിരിക്കും. നവീകരണ ഉപദേശിമാരെക്കാൾ ഒട്ടും കുറയാത്ത കൊടിയ ചെന്നായ്ക്കൾ നവീകരണ അദ്ധ്യാപകവൃന്ദത്തിലുണ്ട്. അച്ചന്റെ സഭയിലെ ആട്ടിൻകുട്ടികളെ "ആടുകളുടെ വേഷം പൂണ്ട" ഈ "ചെന്നായ്ക്ക"ളുടെ നേതൃത്വത്തിലാക്കി

യാൽ ആപല്ക്കരം, ആപല്ക്കരം, ആപല്ക്കരം എന്നുമാത്രം ഉണൎത്തിച്ചുകൊള്ളുന്നു. കീഴില്ലം, തൈരുവമ്പാവൂർ എന്നീ നവീകരണ ഹൈസ്ക്കൂളുകളിലും മററും അച്ചൻ ചെന്നു കണ്ടാൽ സഹിക്കയില്ല. യാക്കോബായ വൈദിക വിദ്യാർത്ഥികൾ ഹൈച്ചർച്ചുകാരുടെയും മററും വൈദി കോളേജുകളിൽ പഠിച്ചു വരുന്നവരേയും ഉടനെ തടയേണ്ടതാണു്. ആയതുകൊണ്ടു സഭാംഗങ്ങൾ അപകടത്തിൽ ആകാതെയിരിപ്പാൻ വേണ്ട നടപടികൾ അപ്പഴുടനെ ചെയ്യണമെന്നു വീണ്ടും ഒന്നുകൂടെ ഉണൎത്തിച്ചുകൊള്ളുന്നു.

"ഏവംവിധമായ പ്രവത്തനങ്ങൾക്കു നമ്മുടെ പണമൊ, സ്ഥലമൊ, സ്ഥാപനങ്ങളൊ കൊടുക്കുന്നതുപോലും ദോഷകരമായ സംഗതിയാകുന്നു" എന്നും നമ്മുടെ ഫാദർ പ്രസംഗിക്കുന്നു.

അച്ചന്റെ അജ്ഞതയിൽനിന്നും പറയുന്ന വിവരക്കേടുകളെ വഹിയ്ക്കാമായിരുന്നു. യാതൊരു മനസ്സാക്ഷിയും ഇല്ലാതെ മന:പൂർവമായും അപ്പോഴപ്പോഴത്തെ മനോവികാരങ്ങൾക്കനുസരിച്ചും വായിൽ വരുന്നതു കോതയ്ക്കു പാട്ടെന്ന മട്ടിൽ പറയുന്നതു വഹിപ്പാൻ അല്പം പ്രയാസം തോന്നുന്നു. നമ്മുടെ വൈദികന്റെ ഉടമസ്ഥതയിലും ആഭിമുഖ്യത്തിലുംപെട്ട സ്ഥലം, സ്ഥാപനം, വീട് എന്നിവകൾ യൂണിയൻയോഗം, ഐക്യ കൺവൻഷ്യൻ, പെന്തിക്കോസ്തു കൺവൻഷ്യൻ, എന്നിവ നടത്തുന്നതിനും ഹൈച്ചർച്ചു, ലോച്ചർച്ചു, മാർത്തോമ്മാ, പെന്തിക്കോസ്ത്, എന്നീ സഭകളിലെ നേതാക്കന്മാൎക്കും മററും താമസിയ്ക്കുന്നതിനും വിശ്രമിയ്ക്കുന്ന

തിന്നും യോഗങ്ങൾ നടത്തുന്നതിന്നും അനുവദിച്ചുകൊടുത്തുപോരുന്നു. ഇതു ദോഷകരമാണെന്നു നമ്മുടെ യുവവൈദികനു അറിയുകയും ചെയ്യാം. ഈ യുവ ഇടയനു തന്നിഷ്ടമായി ജീവിക്കയും പ്രവർത്തിക്കയും ചെയ്യണം. മേലധികാരികളെ അനുസരിപ്പാൻ മനസ്സുമില്ല. ആടുകൾ ഈ ഇടയൻെറ ആജ്ഞയെ അനുസരിക്കയും വേണം. ഇതെന്തൊരു മോഹം!

"ഉപദേശിമാൎക്കു ശമ്പളം കിട്ടണമെങ്കിൽ ഇത്ര ആളെ ചേൎത്തു, ഇത്രപേരോടു ആളോഹരിപ്രതി വേലചെയ്തു ഇത്ര കുടുംബങ്ങൾ സന്ദൎശിച്ചു. ഇത്ര പ്രസംഗങ്ങൾ ചെയ്തു, എന്നിത്യാദി വിവരങ്ങൾ അടങ്ങിയ മാസാന്ത്യറിപ്പോൎട്ടു അയക്കണം" എന്നിങ്ങനെയും മററും വിമൎശകൻ അവഹേളനസ്വരത്തിൽ പ്രസംഗിക്കുന്നു.

മാൎത്തോമ്മ സഭയിലെ ഉപദേശിമാൎക്കെല്ലാം ശമ്പളം കൊടുക്കുന്നില്ല. സഭയുടെ പ്രത്യേകച്ചുമതലയിൽ അയയ്ക്കുന്നവൎക്കു മാത്രമേ ശമ്പളം നല്കുന്നൊള്ളു. അവൎക്കു ശമ്പളം കിട്ടേണ്ട ആവശ്യം ഉപദേശിമാർ മനുഷ്യവൎഗ്ഗത്തിൽ പെട്ടവരായതുകൊണ്ടും വായുഭക്ഷണം മാത്രം പരിശീലിക്കാത്തതുകൊണ്ടുമാണു. റിപ്പോൎട്ടിൻെറ ആവശ്യം വേണ്ടിവരുന്നതു നാനാദേശങ്ങളിൽ ചെയ്തുവരുന്ന വേലയുടെ വൃത്താന്തം സഭാനേതാക്കന്മാൎക്കു അറിവാൻ താല്പൎയ്യവും അറിയേണ്ടതാവശ്യവുമാണു. ഉപദേശിമാൎക്കു യഥാവസരങ്ങളിൽ നേതാക്കന്മാരെ സമീപിച്ചു വിവരം ഗ്രഹിപ്പിക്കണമെങ്കിൽ ഓരോരുത്തൎക്കും ഓരോ വിമാനം ആവശ്യമാണു. അതു വാങ്ങാൻ ഉപദേശിമാൎക്കു കെല്പില്ല. വാങ്ങിച്ചുകൊടു

പ്പാൻ സഭയ്ക്കു കഴിവും പോരാ. നാനാദേശങ്ങളിലും നടക്കുന്ന വേലവൃത്താന്തം റിപ്പോർട്ടു കൂടാതെ യഥാവസരങ്ങളിൽ മനസ്സിലാക്കുന്നതിനു മാർത്തോമ്മാ സഭയിലെ നേതാക്കന്മാർക്കു സർവ്വവ്യാപിത്വമൊ സർവജ്ഞാനമൊ ഇല്ല. ഈ പരിതസ്ഥിതിയിൽ പിന്നെ എന്താണു മാർഗ്ഗം? ഞങ്ങൾക്കു റിപ്പോർട്ടുകൊണ്ടെ അതൊക്കുകയുള്ളു.

നമ്മുടെ വിമർശകനു പണത്തിനു യാതൊരു താല്പര്യമൊ അതിന്നാവശ്യമൊ ഇല്ലെന്നു തോന്നുന്നു. കാരണം അദ്ദേഹം പക്ഷെ ഒരു അമാനുഷനൊ വായുഭക്ഷകനൊ ആയതുകൊണ്ടായിരുന്നേക്കാം. പല പ്രസ്ഥാനങ്ങളുടെ നേതൃത്വം വഹിക്കുന്ന നമ്മുടെ യുവവൈദീകനു വാർത്തകൾ അറിയുന്നതിനു റിപ്പോർട്ടിൻെറ ആവശ്യവും ഇല്ലതന്നെ. ഓരോ വേലസ്ഥലങ്ങളിലെയും വൃത്താന്തങ്ങൾ റിപ്പോർട്ടു കൂടാതെ അപ്പോഴപ്പോൾ ഗ്രഹിക്കുന്നതിനിദ്ദേഹത്തിനു സർവ്വവ്യാപിത്വവും സർവ്വജ്ഞാനവും ആത്മാവിൽ സഞ്ചരിക്കുന്നതിനുള്ള കഴിവും ഉണ്ടെന്നു തോന്നുന്നു. ഈ കഴിവുകൾ മാർത്തോമ്മാ സഭയിലെ നേതാക്കന്മാർക്കും ഉപദേശിമാർക്കും ലഭിച്ചിട്ടില്ലായ്കയാൽ നമ്മുടെ യുവവൈദീകൻെറ അവഹേളനത്തിന്നിരയായി തീർന്നിരിക്കുന്നു. എന്തുചെയ്യാം കേൾക്കുകയെ തരമുള്ളു. പണത്തിനും റിപ്പോർട്ടുകൾക്കും നമ്മുടെ ഫാദറിനു താല്പര്യമൊ ആവശ്യമൊ ഉണ്ടോ? അക്കാര്യം പറവാൻ തൂലികയെ നീ ഇപ്പോഴൊരുങ്ങരുതേ!

"യൂണിയൻ എന്ന ഭാവത്തിൽ അടുത്തു കൂടിയിരിക്കുന്ന വടക്കൻ ദേശത്തിലെ ചില നവീകരണ ചെറുപ്പക്കാർ അടുത്ത കാലത്തു വടക്കൻ തിരുവിതാംകൂറിൽ സുവിശേഷം എന്ന പേരിൽ ഒരു കൃതി പുറപ്പെടുവിച്ചിട്ടുണ്ട്. ഇതിൽ അബദ്ധവും അസത്യവും ആയ അനേകം പ്രസ്താവനകൾ അടങ്ങിയിരിക്കുന്നു. ടി പുസ്തകത്തെ വിമർശിച്ചു ഒരു ലഘുകൃതി താമസിയാതെ പുറപ്പെടുവിക്കുവാൻ ഞാൻ വിചാരിച്ചിരിക്കുകയാണ്" എന്നും അച്ചൻ പ്രസ്താവിക്കുന്നു.

ആ കൃതിയിൽ അടങ്ങിയിരിക്കുന്ന അബദ്ധവും അസത്യവും ആയ കാര്യങ്ങൾ വ്യക്തമാക്കി തരുന്നതു ഞങ്ങൾക്ക് സന്തോഷകരമാണ്. അതിനച്ചനു കൃതജ്ഞത പ്രകാശിപ്പിക്കയും അടുത്ത പതിപ്പിൽ തിരുത്തുകയും ചെയ്യാം. മതവിദ്വേഷത്തിൻെറ ഹാലിളക്കം, അജ്ഞതയുടെ വേലിയേററം, മനസാക്ഷിയുടെ നശ്വരതം എന്നീ ത്രിവിധശക്തികൾ ഒത്തിണങ്ങി സമ്മേളിക്കുന്ന അച്ചൻെറ ഈ വിമർശനപ്രസംഗംപോലെ ആ ലഘുകൃതിയും ആകാതിരിപ്പാൻ സൂക്ഷിച്ചാൽകൊള്ളാം.

തുടർന്നു വേണ്ടിവരുന്ന നിരൂപണങ്ങൾ "സഭാചന്ദ്രിക" എന്ന മാസികയിൽ പ്രസിദ്ധീകരിയ്ക്കാമെങ്കിൽ ഞങ്ങൾ യഥാവസരങ്ങളിൽ അയച്ചുതരാം. ഇനിനിരൂപണം ചെയ്യാനുള്ളതു് വേറൊരവസരത്തിൽ ആകാമെന്നു കരുതി ഇപ്പോൾ അവസാനിപ്പിച്ചുകൊള്ളുന്നു.

മാന്യയാക്കോബായ സഹോദരങ്ങളെ, നിങ്ങളിൽ അനേകരും ഞങ്ങളുടെ ഉററമിത്രങ്ങളും സുവിശേഷവെ

ളിച്ചത്തിൽ നടക്കുന്നവരും നിവൃത്തിയുള്ളിടത്തോളം യോജിച്ചു പ്രവത്തിക്കണമെന്നു താല്പര്യമുള്ളവരാണെന്നും ഞങ്ങൾക്കറിയാം. നാം തമ്മിലുള്ള ബാന്ധവത്തെ നിഷ്കാസിക്കുന്നതിനായിനുഴഞ്ഞു കയറിവരുന്ന യാതൊരു എതിർ ശക്തികളും നമ്മെ തോല്പിയ്ക്കരുതെ, ക്രിസ്തീയ സമുദായങ്ങൾ കഴിയുന്നിടത്തോളം യോജിച്ചുനിന്നു പ്രവത്തിക്കണമെന്നുള്ള ഒരു ദർശനം അനേകർക്കും ഉണ്ടായിരിക്കുന്ന ഇക്കാലത്തു ആ വെളിച്ചത്തെ കെടുത്തുന്നതിനായി ഉയന്നുവരുന്ന കൊടുങ്കാററുകളെ അഭിമുഖീകരിച്ചും തരണം ചെയ്യും ലക്ഷ്യത്തിൽ എത്തിച്ചേരുവാൻ നമുക്കൊത്തൊരുമിച്ചു പ്രയത്നിയ്ക്കാം. ദീർഘ നൂററാണ്ടുകളായി ഭാരതത്തിൽ സ്ഥാപിതമായ ക്രിസ്തുസഭഉണന്നെഴുന്നേററു ക്രിസ്തുവിൻെറ ക്രൂശിൽമാത്രം ആശ്രയിച്ചും പ്രശംസിച്ചുംകൊണ്ടു് തണ്ടിന്മേൽ പ്രകാശിയ്ക്കുന്ന വിളക്കുപോലെ ഈ ഭാരതത്തിൽ പ്രശോഭിപ്പാൻ നമുക്കൊരുമിച്ചു പ്രാർത്ഥനയിൽ പോരാടുകയും ഐകമത്യപൂവ്വം പ്രവത്തിയ്ക്കയും ചെയ്യാം.

പി. കെ. മാത്തു
വാളകം, മൂവാററുപുഴ.



